## സാഹിത്യവാരഫലം

1970/05/03-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

### ചക്രവാളത്തിനപ്പുറം


കെ. പി. അപ്പൻ

" സ്വപ്നങ്ങളെയാകെ ജീവിതത്തിൽ നിന്ന് ഒഴിവാക്കൂ; ആ ജീവിതം ദുസ്സഹമായി ഭവിക്കും." എന്ന് ഒരു ചിന്തകൻ പറഞ്ഞിട്ടുണ്ട്. സ്വപ്നങ്ങൾ നിത്യജീവിതയാഥാർത്ഥ്യത്തോടു ബന്ധപ്പെട്ടിരിക്കുകയും ചെയ്യുന്നു. ഈ ഭൂമണ്ഡലത്തിലെ മോഹനാംഗികൾക്കു കിനാവിന്റെ—ആദർശത്തിന്റെ—പരിവേഷം നല്കൂ. അവർ സ്വർഗ്ഗത്തിലെ അംഗനമാരാകും. ഇവിടത്തെ വാടിവീഴുന്ന പൂക്കളെക്കണ്ടു ദുഃഖിക്കുന്ന നമ്മൾ വാടാത്ത പൂക്കളെസ്സങ്കല്പിക്കുമ്പോഴാണു നന്ദനോദ്യാനത്തിലെ പൂക്കൾ ഉണ്ടാവുക. ഭൂമിയെ ആദർശവത്ക്കരിക്കുമ്പോൾ സ്വർഗ്ഗം ആവിർഭവിക്കുന്നു. അദൃശ്യവും അജ്ഞാതവും അജ്ഞേയവുമായതു നമ്മെ എപ്പോഴും ഭരിക്കുകയാണ്. സാഹിത്യത്തിന്റെ അടിസ്ഥാനതത്ത്വവും ഇതുതന്നെ. തികച്ചും വാസ്തവികം എന്നു പറയാവുന്ന കൃതികളുണ്ടെങ്കിൽ അവ കലാസൃഷ്ടികളായിരിക്കുകയില്ല. ശ്രീ. വൈക്കം മുഹമ്മദ് ബഷീറിന്റെ "ബാല്യകാലസഖി", ശ്രീ. തകഴി ശിവശങ്കരപിള്ളയുടെ "ചെമ്മീൻ", ശ്രീ. പി. കേശവദേവിന്റെ "ഓടയിൽനിന്ന്" എന്നീ നോവലുകൾ യഥാതഥങ്ങളാണെന്നാണു നമ്മുടെ വിശ്വാസം. പക്ഷേ, അവയുടെ കാല്പനികാംശമാണ് അവയ്ക്കു രാമണീയകം നല്കുന്നത്. അതുകൊണ്ട് ഉത്തിഷ്ഠമാനനായ ശ്രീ. കെ. പി. അപ്പൻ "ശ്രീ. കൃഷ്ണൻനായർ അടിസ്ഥാനപരമായും ഒരു റൊമാന്റിക്കാണ്" എന്നു പറഞ്ഞതിൽ ഞാൻ പരിഭവിക്കേണ്ടതില്ല. സന്തോഷത്തിനേ എനിക്ക് അവകാശമുള്ളൂ. എന്റെ മാനസികഘടനയിൽ കാല്പനികാംശത്തിന് ആധിക്യമുണ്ടെന്നും വസ്തുതകളെ കാല്പനികത്വം കലർത്തി ഞാൻ സംവീക്ഷണം ചെയ്യുന്നുവെന്നുമാണല്ലോ അപ്പൻ അഭിപ്രായപ്പെടുന്നത്. അതു ശരി തന്നെ. ഞാൻ മാത്രമല്ല ഏതു സഹൃദയനും റൊമാന്റിക്കാണ്. ആ റൊമാന്റിസിസം അതിരുകടക്കരുതെന്നേയുള്ളൂ. ഈ കാല്പനികതയുടെ കുറവാണ്—അജ്ഞാതവും അജ്ഞേയവുമായതിനെ സങ്കല്പിക്കാനുള്ള വൈദഗ്ദ്ധ്യമില്ലായ്മയാണ്—ശ്രീ. രാജൻ ചിന്നങ്ങത്തിന്റെ "ചതുപ്പുനിലം"എന്ന ചെറുകഥയെ (കുങ്കുമം-ലക്കം 32) വിരസമാക്കുന്നത്. ആയിരം രൂപയിലധികം വാങ്ങുന്ന ഗോകുലൻ സരസ്വതിയെ വിവാഹംകഴിച്ചു, വർഷങ്ങൾ കഴിഞ്ഞിട്ടും അവർക്കു സന്താനമുണ്ടായില്ല. ഗോകുലന്റെ തലമുടി അങ്ങിങ്ങായി നരച്ചു. അയാൾ ഭാര്യയോടു ചോദിച്ചു, "വാർദ്ധക്യത്തിന്റെ ലക്ഷണം അല്ലേ സരു?" ഉടനെ സരസ്വതി തകർന്നു വീണു. അവളെ പിടിച്ചെഴുന്നേല്പിക്കാൻ ഗോകുലൻ കുനിഞ്ഞു. അപ്പോൾ സരസ്വതിയുടെ നെറുകയിലും നീണ്ടു വെളുത്ത മുടികൾ കണ്ടുപോലും. കഥതീർന്നു. ഈ ചെറുകഥ ബാലിശമാണ്. പറഞ്ഞുപറഞ്ഞ് പഴകിയ വിഷയങ്ങൾ ഒരു ചാതുര്യവുമില്ലാതെ പുനരാവിഷ്കരിച്ച് വായനക്കാരെ വേദനിപ്പിക്കുന്ന ഈ കുത്സിതമാർഗ്ഗം എന്നേക്കുമായി അടഞ്ഞുപോയെങ്കിൽ എത്ര നന്നായിരുന്നേനെ. ഇനി ശ്രീ. ദാമുവിന്റെ "നീങ്ങുന്ന നിഴലുകൾ" നോക്കിയാലോ? കഥപറയാൻ അറിയാവുന്ന ദാമു വളരെ വികൃതമായ ഒരു കഥ എഴുതിയിരിക്കുകയാണ്. കഷ്ടപ്പെടുന്ന ഒരുവന് ഭാഗ്യക്കുറിയിൽ അഞ്ചുലക്ഷം രൂപ സമ്മാനം കിട്ടുന്നു. പക്ഷേ, അതിന്റെ ടിക്കറ്റ് ആരോ എടുത്ത് അടുപ്പിലിട്ടുകളഞ്ഞതുകൊണ്ട് പണം വാങ്ങാൻ സാധിക്കുന്നില്ല. ഇതിന്റെയും മുദ്ര ബാലിശത്വമാണ്. ചെറുകഥ ഒരു കലാരൂപമാണ്. ഭാവനാശക്തി പ്രബലമായിരിക്കുമ്പോൾ മാത്രമേ കഥാകാരന്മാർ കഥയെഴുതാവൂ. കുങ്കുമം വാരികയിൽ "പ്രതിപക്ഷം" എന്ന ചെറുകഥയെഴുതിയ ശ്രീ. അറയ്ക്കൽ എൻ. രാമചന്ദ്രനോടും എനിക്കു പറയാനുള്ളത് ഇതുതന്നെയാണ്. പെൺകുട്ടികളെ നോക്കി പഠിപ്പിക്കാത്ത ഒരദ്ധ്യാപകനെ നോക്കി ചിരിക്കുകയാണ് രാമചന്ദ്രൻ. പക്ഷേ, ആ കഥയിലെ കലാരാഹിത്യം കണ്ട് അനുവാചകരും ചിരിക്കുന്നു. "കുങ്കുമം" വാരികയിലെ ഈ വിരസങ്ങളായ കഥകളുടെ കൂട്ടത്തിൽ ഷാ അദിയുടെ ഏഴു കൊച്ചുകഥകൾകൂടി തർജ്ജമചെയ്തു ചേർത്തതുനന്നായി. കഥയുടെ സ്വഭാവം അവയ്ക്കില്ലെങ്കിൽത്തന്നെയെന്ത്? ഓരോന്നും ചിന്താരത്നംതന്നെ. ഒരു രത്നമെടുത്ത് ഉള്ളങ്കയ്യിൽവച്ചുനോക്കൂ. നിങ്ങളുടെ കരതലത്തിൽ മയൂഖങ്ങൾ കാന്തി പ്രസരിപ്പിക്കും.

കുങ്കുമം വാരികയിൽ മാത്രമല്ല ബാലിശങ്ങളായ കഥകളുള്ളത്. 'മാതൃഭൂമി' ആഴ്ചപ്പതിപ്പിന്റെ അഞ്ചാം ലക്കം നോക്കുക; അതിൽ ശ്രീ. കെ. വി. ചന്ദ്രശേഖരൻ എഴുതിയ "അലട്ടുന്നപ്രശ്നം" എന്ന ചെറുകഥ വായിക്കുക. വായനക്കാരനെ അന്ധകാരത്തിലേക്ക് കൊണ്ടുചെന്നിട്ട് അയാളുടെ ഹൃദയം ത്രസിക്കുമാറ് ഒരു സംഭവം ആഖ്യാനം ചെയ്യണമെന്നാണ് കഥാകാരന്റെ ലക്ഷ്യം. അതിനുവേണ്ടി അദ്ദേഹം ഒരു യക്ഷിക്കഥ പറയുന്നു. അത് യക്ഷിക്കഥതന്നെയോ അതോ നിത്യജീവിതക്കഥയോ? ഈ സംശയം വായനക്കാരന്റെ മനസ്സിൽ ഉളവാക്കിയിട്ട് ചന്ദ്രശേഖരൻ കഥ അവസാനിപ്പിക്കുന്നു. പക്ഷേ, അന്ധകാരത്തിൽ ചെല്ലുന്ന പ്രതീതി വായനക്കാരന് ഉളവാകുന്നില്ല. അയാളുടെ ഹൃദയം തുടിക്കുന്നില്ല. 'ബാലചാപല്യോപമം' എന്നു പറഞ്ഞ് അയാൾ വാരിക താഴെവയ്ക്കുന്നു. അവിശ്വസനീയങ്ങളായ സംഭവങ്ങളെ വർണ്ണിച്ച് കലാപരമായ വിശ്വാസമുളവാക്കണമെങ്കിൽ കഥാകാരൻ പ്രഗല്ഭനായിരിക്കണം. ബഷീറിന്റെ "നീലവെളിച്ചം" വാൾട്ടർ ഡിലാമേറിന്റെ "All Hallows" ഡിക്കൻസിന്റെ "Signalman" എന്നീ ചെറുകഥകൾ മനോഹരങ്ങളാണ്. അത്തരം കഥകൾ വായിച്ച് കലാസങ്കേതം മനസ്സിലാക്കിയിട്ടുവേണം ചന്ദ്രശേഖരൻ ഇത്തരം കഥകളെഴുതാൻ.




താൻ സ്നേഹിച്ച പെൺകുട്ടിയെ ഒരുവൻ വിവാഹം കഴിക്കുന്നു. അവൾ അയാൾക്ക് വിധേയയാകുന്നില്ല ആദ്യം. ഒടുവിൽ വശഗയാകുന്നു. ഇതാണു ശ്രീമതി പി. സി. പ്രസന്ന 'മനോരമ' വാരികയിലെഴുതിയ "അവൾ" എന്ന ചെറുകഥയുടെ സാരം. സുന്ദരിയായ ശാരദയ്ക്കു പോളിയോ എന്ന രോഗം പിടിപെടുന്നു. അതോടെ കാമുകനുണ്ടാകുന്ന മനസ്സിന്റെ മാറ്റം അവൾ കണ്ടുപിടിക്കുന്നു. ശ്രീ. ജോസഫ് 'മനോരമ' വാരികയുടെ ഒൻപതാം ലക്കത്തിൽ എഴുതിയ "സ്നേഹമെന്ന സ്വപ്നം" എന്ന ചെറുകഥയുടെ ചുരുക്കമിതാണ്. വിനോഭാബാഭാവേ ആദ്ധ്യാത്മികാര്യങ്ങളെക്കുറിച്ചു പ്രസംഗിക്കുമ്പോൾ ഞാൻ കൗതുകത്തോടെ കേട്ടിരിക്കാറുണ്ട്. പക്ഷേ, ലോകായതികന്മാരായ ചിലർ ആദ്ധ്യാത്മിക വിഷയങ്ങളെസ്സംബന്ധിച്ചു പ്രഭാഷണം നിർവഹിക്കുമ്പോൾ ഞാൻ കുരുതിക്കൂട്ടി അർദ്ധസുഷുപ്തിയിൽ ലയിക്കാറുണ്ട്. എഴുന്നേറ്റു പോകാൻ നിവൃത്തിയില്ലാതെ പ്രസംഗം കേൾക്കാൻ നിർബ്ബദ്ധനാകുമ്പോൾ ഞാൻ അംഗീകരിക്കുന്ന മാർഗ്ഗമതാണ്. പ്രസന്നയുടെയും ജോസഫിന്റെയും കഥകൾ വായിച്ചതിനു ശേഷം ഞാൻ സുഷുപ്തിയിൽ വിലയം കൊള്ളുന്നു. കലയോടു ബന്ധമില്ലാത്തവർ കഥയെഴുതിയാൽ ഉറങ്ങാതിരിക്കുന്നതെങ്ങനെ? ആ ഉറക്കത്തിൽനിന്ന് എന്നെ ഉണർത്തിയത് ശ്രീ. സക്കറിയയുടെ "മരത്തടി"യാണ്. അദ്ദേഹം എന്നെ ഉണർത്താതിരുന്നെങ്കിൽ എന്നു ഞാൻ ഇപ്പോഴും ആഗ്രഹിക്കുന്നു. സക്കറിയയുടെ 'മരത്തടി' (മലയാളനാടു ലക്കം 48) ഒരു 'പിക്നിക്കി'ന്റെ കഥയാണ്. പലപ്പോഴും കഥാകാരന്റെ പ്രാഗല്ഭ്യം പ്രദർശിപ്പിക്കുന്ന സക്കറിയയ്ക്ക് ഇപ്പോൾ പരാജയം സംഭവിച്ചിരിക്കുന്നു. ഫലിതം പ്രയോഗിക്കാനുള്ള ശ്രമം, അതിൽ പരാജയം. നിരായാസമായ രീതിയിൽ എഴുതാനുള്ള ശ്രമം; അതിൽ പരാജയം. ആഖ്യാനത്തിൽ നവീനത വരുത്താനുള്ള ശ്രമം: അതിലും പരാജയം. ശ്വാസരോധമുണ്ടാക്കുന്ന കഥയാണു സക്കറിയയുടെ "മരത്തടി." വിഭിന്നഭാഗങ്ങൾ ചേരേണ്ട രീതിയിൽ ഒന്നിച്ചു ചേർന്നാൽ ഒരു ഭംഗിയും ലാളിത്യവും ഉണ്ടാകും. ആ രണ്ടു ഗുണങ്ങളാണ് ശ്രീ. സി. വാസുദേവിന്റെ "വെളിച്ചം" എന്ന ചെറുകഥയിലുള്ളത് (മലയാളനാട്ട്). ഭർത്താവു മരിച്ചതിനാൽ നിത്യവൃത്തിക്കുവേണ്ടി വേശ്യാവൃത്തി അനുഷ്ഠിക്കേണ്ടിവരുന്ന ഭാര്യ. അവളുടെ കൊച്ചുമകൻ. അവന്റെ ഈർഷ്യ, വേശ്യാജീവിതത്തിന്റെ ഫലമായിക്കിട്ടിയ ശിശു, അതിനോട് കൊച്ചുമകന് ആദ്യം തോന്നുന്ന വിരോധവും പിന്നീട് തോന്നുന്ന ഇഷ്ടവും. അവലംബമില്ലാതെ നില്ക്കുന്ന ആ ഭാര്യ. ഇവയെയെല്ലാം അനായാസമായ രീതിയിൽ, ആകർഷകമായ രീതിയിൽ വാസുദേവൻ ആവിഷ്കരിക്കുന്നു. സാന്മാർഗ്ഗിക സൗന്ദര്യം ഇവിടെയില്ല; എങ്കിലും കലാസൗന്ദര്യമുണ്ട്. ഈ കഥയുടെ അടുത്ത് ശ്രീ. പി. ശങ്കരനാരായണന്റെ "എഴുത്തച്ഛൻ എന്ന മനുഷ്യൻ" എന്ന ചെറുകഥ (മലയാളനാട്ട്) ബീഭത്സാകാരമാർജ്ജിക്കുന്നു; ആ എഴുത്തച്ഛന്റെ പ്രേതംപോലെ. "മോഡേൺ അൾട്രാമോഡേൺ" എന്ന ചെറുകഥയിലൂടെ ശ്രീ. ഏ. ജയകുമാർ അത്യന്താധുനികതയെ പരിഹസിക്കുകയാണ്. അതേസമയം അത്യന്താധുനികതയുടെ സവിശേഷതകളായ മോഹഭംഗത്തെയും ലക്ഷ്യമില്ലായ്മയെയും അദ്ദേഹം പ്രതിപാദിക്കുന്നു. കൗമുദിവാരികയുടെ 18-ാം ലക്കത്തിൽ ജയകുമാർ എഴുതിയ ഈ കഥയ്ക്കു കൃത്രിമത്വം ഉണ്ടെങ്കിലും അതിനെപാടേ നിഷേധിക്കുവാൻ എനിക്കു വയ്യ. "കേരളശബ്ദ"ത്തിലെ "സന്നിധാനം" എന്ന ചെറുകഥയോ? ശബരിമല ഭക്തന്മാരുടെ കാപട്യത്തെ സ്ഫുടീകരിക്കുന്ന ആ കഥയിൽ കലാകാരനായ കളിയലിൽ രാധാകൃഷ്ണനെ ഞാൻ കാണുന്നില്ല.

വിക്തർ യൂഗോയുടെ 'ലെ മിസറാബ്ള" എന്ന നോവലിലെ നായകനായ ഷാങ്‌വൽഷാങ് ജയിലിൽ നിന്നിറങ്ങി പല സ്ഥലങ്ങളിലും ആഹാരം യാചിക്കുന്നു. എല്ലാവരും അയാളെ ആട്ടിയോടിക്കുന്നു. ഒടുവിൽ ഒരു കൊച്ചുവീടുകണ്ട്, അതിനുള്ളിലേക്കു തലയിട്ട് ഇഴഞ്ഞു നീങ്ങുമ്പോൾ ഒരു ജന്തു അയാളെ മാന്താൻ തുടങ്ങുന്നു. അത് ഒരു ശ്വാനന്റെ പാർപ്പിടമാണെന്ന് അപ്പോഴാണു ഷാങ്‌വൽഷാങ് അറിയുക. അയാൾ തിരിച്ച് ഇഴഞ്ഞ് ഇറങ്ങി. "ഈശ്വരാ ഞാൻ ഒരു പട്ടിപോലുമായി ജനിച്ചില്ലല്ലോ" എന്നു. അയാൾ വേദനയോടെ പറഞ്ഞു. ഈ രംഗംകണ്ടു പൊട്ടിക്കരയുന്നവരുണ്ട്. പക്ഷേ, ആ വിലാപം കലാസ്വാദനത്തോടു ബന്ധപ്പെട്ടതല്ല. അതിഭാവുകത്വംകൊണ്ടു ദൂഷിച്ചുപോകുന്ന 'ലെ മസറാബിളി'ലെ പല ഭാഗങ്ങളും. ശ്വാനൻ നായകനെ ഉപദ്രവിക്കുന്ന ഈ രംഗവും വിഭിന്നമല്ല. അച്ഛനും അമ്മയും സഹോദരിയും വെറുക്കുന്ന ഒരുവനെ ശ്രീ. ഗൗതമൻ "പ്രഭാതം മുതൽ പ്രദോഷം വരെ" എന്ന കഥയിൽ അവതരിപ്പിക്കുന്നു ('നദി'-ഏപ്രിൽ). അയാൾ പട്ടിയുടെ ബൽറ്റഴിച്ചു സ്വന്തം കഴുത്തിൽക്കെട്ടി 'ബൗ ബൗ' എന്നു നീട്ടിക്കരയുന്നു. അതിഭാവുകത്വത്തിന്റെ സന്തതിയായ ഈ ചെറുകഥ തികച്ചും അയഥാർത്ഥമാണ്. നാടുവിട്ടുപോയ അച്ഛൻ വളരെക്കാലം കഴിഞ്ഞു തിരിച്ചുവന്നു മകളെക്കാണുന്നതാണു ശ്രീ. വി. സോളമന്റെ "തീരം" എന്ന കഥയിലെ വിഷയം. അവൾ തന്റെ മകളാണെന്ന് അയാൾ അപ്പോഴാണ് അറിയുന്നത്. കാമുകിക്ക് സന്താനത്തെയും പ്രദാനം ചെയ്തിട്ട് അയാൾ നൈരാശ്യത്തോടെ നാടുവിട്ടുപോകുന്നു. കുറ്റം പറയാനില്ല ആ സാധുവിനെ. കാമുകിക്കു മറ്റൊരാളുമായി വിവാഹം നിശ്ചയിച്ചിരിക്കുന്നുവെന്നു കേട്ടാൽ കാമുകൻ അങ്ങനെയൊക്കെ പ്രവർത്തിക്കുമല്ലോ. "തീര"മെന്ന ഈ കഥയ്ക്കുള്ള ന്യൂനത വ്യക്തതയില്ലായ്മയാണ്. ആഖ്യാനത്തിന് സ്പഷ്ടത ഇല്ലെങ്കിൽ കലാത്മകത്വം ചോർന്നുപോകും. കഥാകാരനായ സോളമന് ചില കഴിവുകളെല്ലാം ഉണ്ട്. പക്ഷേ, അവ വേണ്ടവിധത്തിൽ പ്രകടമാകുന്നില്ല. ശ്രീ. പെരുമ്പടവം ശ്രീധരന്റെ "ഒഴുക്കിനെതിരേ" എന്ന കഥയിൽ വ്യക്തതയുണ്ട്. പക്ഷേ, അതു തികച്ചും മനോഹരമാകുന്നില്ല. അച്ഛന്റെ സമ്മതംകൂടാതെ ഇഷ്ടമുള്ള പെണ്ണിനെ കെട്ടിയ ഒരു മകൻ ഒരു പർവ്വതപ്രദേശത്തുചെന്ന് കൃഷിക്കാരനായി ജീവിക്കാൻ തീരുമാനിക്കുന്നു. അയാളുടെ ആഹ്ലാദവും പ്രതികാരബുദ്ധിയും ധൈര്യവുമൊക്കെ ശ്രീധരൻ ആവിഷ്കരിക്കുന്നു. എങ്കിലും "ഇതുപോരല്ലോ" എന്നു പറയാൻ തോന്നിപ്പോകുന്നു.

> "അങ്കുശമില്ലാത്ത ചാപല്യമേ മന്നി-
> ലംഗനയെന്നു വിളിക്കുന്നു നിന്നെ ഞാൻ"

ചങ്ങമ്പുഴയുടെ ഈ ഉപാലംഭത്തിൽ അർത്ഥമില്ല. സ്നേഹിക്കുന്നില്ലെന്നു പറഞ്ഞ് സ്ത്രീയെ കുറ്റപ്പെടുത്തരുത്. സ്നേഹം ദൈവികമാണ്. സ്ത്രീക്ക് അതു എങ്ങനെ ലഭിക്കും? കലാവാസനയും ദൈവികമാണ്. അതില്ലെന്നുപറഞ്ഞു നാം സാധാരണക്കാരെ എന്തിനു കുറ്റപ്പെടുത്തുന്നു!


റസ്സൽ

തത്ത്വചിന്തകനായ റസ്സൽ കവിയായിരുന്നുവെന്ന് സ്ഥാപിക്കുന്ന ശ്രീമതി സുഗതകുമാരി (മാതൃഭൂമി ലക്കം 5.) കവിതയെഴുതി എന്ന രീതിയിലല്ല അദ്ദേഹത്തെ കവിയായി സുഗതകുമാരി കാണുന്നത്. ഏകാന്തതയോടുള്ള താൽപര്യം, സൗന്ദര്യത്തോടുള്ള പ്രേമം, അജ്ഞാതങ്ങളായ വസ്തുതകളെക്കുറിച്ചുള്ള ജിജ്ഞാസ ഇവയൊക്കെ റസ്സലിനുള്ളതുകൊണ്ട് അദ്ദേഹം കവിയാണെന്ന് സുഗതകുമാരി പറയുന്നു. ശരിയാണ്. എങ്കിലും ഈ ലേഖനം നന്നായില്ല. ആശയങ്ങൾക്കു വൈശദ്യമില്ല; സ്വച്ഛതയില്ല. ആവിഷ്കരണരീതി സങ്കീർണ്ണവുമാണ്. പ്രയോഗവൈകല്യങ്ങൾ ധാരാളം. 'വേഗത' തെറ്റ്; 'വേഗം' ശരി (പുറം 7 ഖണ്ഡിക 2). sentence എന്ന അർത്ഥത്തിൽ 'വാചകം' എന്നെഴുതുന്നത് തെറ്റ്, 'വാക്യം' എന്നുവേണം (പുറം 9 ഖണ്ഡിക 2). "പക്ഷെ" എന്നത് തെറ്റ്, "പക്ഷേ" എന്നത് ശരി (പുറം 9 ഖണ്ഡിക 1). 'മഹത്വം' തെറ്റ്; 'മഹത്ത്വം' ശരി (പുറം 9 ഖണ്ഡിക 2). അധികമാവുക എന്ന അർത്ഥത്തിൽ 'അധികരിക്കുക' എന്നെഴുതുന്നത് തെറ്റ് (പുറം-10 കോളം 2 അവസാനത്തെ വാക്ക്).

തിരുവനന്തപുരത്ത് 'എക്സിബിഷൻ' നടക്കുന്ന കാലം. ഞാൻ മെഡിക്കൽ കോളേജ് സ്റ്റാളിലേക്കു കയറി. അവിടെയൊരു അസ്ഥിപഞ്ജരം വച്ചിരിക്കുന്നു. ഉടനെ ഞാൻ ഓർമ്മിച്ചത് ശ്രീ. വൈലോപ്പിള്ളി ശ്രീധരമേനോന്റെ കവിതയെയാണ്. അസ്ഥിപഞ്ജരത്തിനുള്ള കെട്ടുറപ്പ് ശ്രീധരമേനോന്റെ കവിതയ്ക്കുമുണ്ട്. പക്ഷേ, അസ്ഥിപഞ്ജരത്തിൽ ചോരയില്ല, നീരില്ല, കൊഴുപ്പില്ല, മാംസമില്ല, ചൈതന്യമില്ല. ശ്രീധരമേനോന്റെ കവിതയും അങ്ങനെതന്നെ. ഇതൊരു അത്യുക്തിയാണെന്നു തോന്നുന്നുണ്ടാവും. ഇല്ല. അത്യുക്തി ഒട്ടുംതന്നെയില്ല. മഹാന്മാരായ കവികളുടെ കാവ്യങ്ങളിലാകെ വിശുദ്ധിയാർജ്ജിച്ച ഒരു വൈഷയികത്വം കാണും. വാക്കുകളെ അവർ കാമിനിമാരെപ്പോലെയെടുത്തു താലോലിക്കുന്നു.

> "താമരപ്പൂമാലപ്പോലാം കൈകങ്കണ
> സ്തോമം കിലുങ്ങുമാറൊന്നുയർത്തി
> ത്തുവിരൽചെന്തളിർപ്പൊൻമണിമോതിര
> ശ്രീ വിരിച്ചീടനപാണിയാലേ"

എന്ന് വള്ളത്തോൾ എഴുതിയിരിക്കുന്നത് ശ്രദ്ധിച്ചാലും. ഓരോ പദവും വള്ളത്തോളിന്റെ കാമുകിയാണ്.

> "ആരുമറിഞ്ഞീടാതെൻ ജീവിതത്തിലേ-
> ക്കാരാൽ നടന്നുവരുന്നവളാരു നീ?

എന്നു ചങ്ങമ്പുഴ പാടുന്നതു കേൾക്കുക. പദങ്ങളാകുന്ന കാമുകിമാരെ ആലിംഗനം ചെയ്യുകയാണ് ആ കവി. വൈലോപ്പിള്ളിയുടെ കാവ്യത്തിൽ ഈ വൈഷയികത്വമില്ല. അദ്ദേഹത്തിന്റെ കാവ്യാംഗനയ്ക്ക് അസ്ഥിക്കൂടു മാത്രമേയുള്ളൂ. മാതൃഭൂമി 5-ാം ലക്കത്തിലെ "വിഷുക്കണി" എന്ന കവിത വായിച്ചപ്പോഴും എന്റെ ഈ അഭിപ്രായത്തിന് സ്ഥിരത ലഭിച്ചതേയുള്ളൂ. ശ്രീ. കിളിമാനൂർ രമാകാന്തന്റെ 'മണ്ടന്മാർ കവികൾ' എന്ന കവിത (കുങ്കുമം) ആയാസകമാണ്; അതിനാൽ വിരൂപവും.

യൂജിൻ ഓനീൽ

പുരുഷന്മാർ ആദർശവാദികളാണ്. അവർ യൂജിൻ ഓനീലിന്റെ റോബർട്ട് എന്ന കഥാപാത്രത്തെപ്പോലെ, ടാഗോറിന്റെ അമലൻ എന്ന കഥാപാത്രത്തെപ്പോലെ ചക്രവാളത്തിനപ്പുറമുള്ള രഹസ്യങ്ങൾ അന്വേഷിക്കുന്നു; സ്ത്രീകൾ പ്രായോഗികബുദ്ധിയുള്ളവരാണ്. അവർ കഴിഞ്ഞകാലത്തെ സംവീക്ഷണം ചെയ്ത് വർത്തമാനകാലത്തെ രൂപപ്പെടുത്തുന്നു; ഭാവികാലത്തെ രൂപപ്പെടുത്തുന്നു. സ്ത്രീകൾ കാല്പനികത്വത്തിൽ വിശ്വസിക്കുന്നില്ല. പുരുഷന്മാർ തികഞ്ഞ റൊമാന്റിക്കുകളാണ്. അതുകൊണ്ടാണ് വാല്മീകിയും ഷേക്സ്പിയറും കീറ്റ്സും ഷെല്ലിയും അവരുടെ വർഗ്ഗത്തിൽ ഉണ്ടാകുന്നത്. സ്ത്രീകളുടെ വർഗ്ഗത്തിൽ ഇന്നുവരെ വാല്മീകിയോ ഷേക്സ്പിയറോ ഉണ്ടായിട്ടില്ല: ഇനി ഉണ്ടാകുകയുമില്ല. പുരുഷന്മാരേ, നിങ്ങൾ എന്നും റൊമാന്റിക്കുകളായി ഇരുന്നാലും; ചക്രവാളത്തിനപ്പുറമുള്ള മഹാദ്ഭുതങ്ങൾ അന്വേഷിച്ചാലും. അങ്ങനെ നിങ്ങൾ സത്യാന്വേഷണതല്പരരായി വർത്തിച്ചാലും.

□

എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ് വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്‌ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്കു കൊള്ളുന്ന നർമ്മവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യവാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

# പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്‌ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമ്മന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.

---

സായാഹ്ന ഫൗണ്ടേഷൻ, ജഗതി, തിരുവനന്തപുരം 695014